141 Ramesan, P. V.,
Koliyattu House,
P. O. Chekkikulam,
Maniyoor Village,
Taliparamba,
Cannanore.

(Sd.)
Board of Revenue (Survey), For *Director of Survey.*
Trivandrum-14.

## TRIVANDRUM DISTRICT

### Neyyattinkara Taluk

പരസ്യം

നമ്പർ എ5-42827/83. 1983 ഡിസംബർ 12.

നെയ്യാററിൻകര താലൂക്കിൽ പാറശ്ശാല വില്ലേജിൽ അയിരൂം ദേശത്ത് തെററിയോട് പുതുവൽ പുത്താൻ വീട്ടിൽ സെയ്തുമുഹമ്മദ് മരിച്ചുപോയതിനാൽ പരേതൻ കളിയിക്കാവിള ഇൻഡ്യൻ ബാങ്കിൽ പണയം വച്ചിട്ടുള്ള ആഭരണം തിരിച്ചുവാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടി വീട്ടിൽ സെയ്തുമുഹമ്മദ് ഷാജഹാൻ ബോധിപ്പിച്ച അപേക്ഷയിൻമേൽ പാറശ്ശാല വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൻ 19-9-1983-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി (1) ഭാര്യ അയിഷാബീവി 48 വയസ്സ്, മക്കൾ (2) ഷാഹുൽ ഹമീദ് 30 വയസ്സ്, (3) ഷാജഹാൻ 28 വയസ്സ്, (4) ഷാഫ്നിഷ 25 വയസ്സ്, (5) ബദറുനിഷ 22 വയസ്സ്, (6) അയൂബ്ഖാൻ 20 വയസ്സ്, (7) റഷീദ് 19 വയസ്സ്, (8) നസീർ 12 വയസ്സ് എന്നിവർ മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ മകൻ അയിഷാബീവിയുടെ സംരക്ഷണയിലാണെന്നും 3-ാം കക്ഷി ഷാജഹാന്റെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് മററു കക്ഷികൾ സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതൻ പണയം വച്ചിട്ടുള്ള ആഭരണം തിരിച്ചെടുക്കുന്നതിനുള്ള അവകാശി മകൻ ഷാജഹാൻ മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മുഖേനയും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(ഒപ്പ്)
താലൂക്കാഫീസ്, തഹശീൽദാർ.
നെയ്യാററിൻകര.

---

### Trivandrum Taluk

പരസ്യം

(1)

A5-24618/83. 1983 ഡിസംബർ 16.

മിലിട്ടറി ഡിപ്പാർട്ടുമെൻറിൽ ജോലിനോക്കി പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയ ശ്രീ. എസ്. രാസ്കരപിള്ളയുടെ അനന്തരാവകാശികൾക്ക് ഗവൺമെൻറിൽനിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് അമ്പലത്തറ വലിയ തോട്ടത്തിൽ വീട്ടിൽ ശ്രീമതി കെ. രാജമ്മ ബോധിപ്പിച്ച അപേക്ഷ ഐരാണിമുട്ടം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും ടിയാൻ 27-9-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | രാജമ്മ | ഭാര്യ | 63 |
| 2 | പത്മജ | മകൾ | 26 |

മേൽപ്പറഞ്ഞ 2-ാം കക്ഷി 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളഗവൺമെൻറ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-24620/83. 1983 ഡിസംബർ 15.

T. T. P. Ltd-ൽ സെക്യൂരിററി ഗാർഡ് ആയി ജോലി നോക്കി വരവെ അന്തരിച്ചുപോയ ശ്രീ. S. ഹെൻറിയുടെ അനന്തരാവകാശികൾക്ക് ടി സ്ഥാപനത്തിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് കരിക്കകം മുറിയിൽ കണ്ണാന്തുറ പനമൂട്ടുവിളാകത്തു വീട്ടിൽ ശ്രീമതി മോനിക്കം ബോധിപ്പിച്ച അപേക്ഷ കടകംപള്ളി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും ടിയാൻ 3-10-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെപറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | മോനിക്കം | ഭാര്യ | 45 |
| 2 | ജൂഡിക്കാഡ്രൂസ് | മകൻ | 27 |
| 3 | പ്രമീള | മകൾ | 25 |
| 4 | എഡ്വേർഡ് | മകൻ | 21 |
| 5 | ഹെഡിബോയി | ,, | 18 |
| 6 | എമിലിൻ മെഡോണ | മകൾ | 15 |
| 7 | ജെനററ് | ,, | 12 |
| 8 | മേരിറാണി | ,, | 10 |
| 9 | ജോയിജോസ് | മകൻ | 8 |

മേൽപ്പറഞ്ഞ 2 മുതൽ 5 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയായ ശ്രീമതി മോനിക്കത്തിന്റെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെൻറ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(ഒപ്പ്)
താലൂക്കാഫീസ്, തഹശീൽദാർ.
തിരുവനന്തപുരം.

---

### Nedumangad Taluk

പരസ്യം

ബി3-15099/83. 1983 നവംബർ 24.

നെടുമങ്ങാട് താലൂക്കിൽ കരകുളം വില്ലേജിൽ ഇരുമ്പ മുറിയിൽ അരുവിക്കര കട്ടക്കാലിൽ വീട്ടിൽ ശ്രീ. ജെ. ഗോപാലകൃഷ്ണൻ മരണമടഞ്ഞതിനാൽ പരേതൻ ഫെഡറൽ ബാങ്കിന്റെ നെടുമങ്ങാട് ശാഖയിൽ പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെ എടുക്കുന്നതിലേക്ക് അവകാശസർട്ടിഫിക്കററ് നൽകണമെന്നുകാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി സി. വൽസല സമർപ്പിച്ച അപേക്ഷ കരകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. ജെ. ഗോപാലകൃഷ്ണൻ 6-12-1981-ൽ മരണമടഞ്ഞതായും

പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സി. വത്സല | ഭാര്യ | 25 |
| 2 | രജി | മകൾ | 1½ |
| 3 | എൻ. ജനാർദ്ദനൻ നാടാർ | പിതാവ് | 60 |
| 4 | എൻ. കമലാക്ഷി | മാതാവ് | 56 |

മേൽപ്പറഞ്ഞവരിൽ 2-ാം കക്ഷി മൈനറും ഒന്നാം കക്ഷിയുടെ സംരക്ഷണയിലുമാണ്. 3-ഉം 4-ഉം കക്ഷികൾ ഒന്നാം കക്ഷിയുടെ പേരിൽ അവകാശ സർട്ടിഫിക്കററു നൽകുന്നതു സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കററ് ഒന്നാം കക്ഷി ശ്രീമതി സി. വത്സല പേർക്കു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആ വിവരം ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, ജി. സോമൻ ആശാരി,
നെടുമങ്ങാട്. തഹശീൽദാർ.

---

# QUILON DISTRICT

## Karunagappally Taluk

പരസ്യം

(1)

സി2-13478/83. 1983 ഡിസംബർ 14.

കരുനാഗപ്പള്ളി താലൂക്കിൽ തെക്കുംഭാഗം വില്ലേജിൽ മാലിഭാഗം മുറിയിൽ മൂലവിളയിൽ തെക്കേ ഇറക്കത്തു വീട്ടിൽ ശ്രീ. കാർമ്മൽ പേരിൽ തെക്കുംഭാഗം സ്റ്റേററ് ബാങ്കിൽ പണയം വച്ചിരുന്ന സ്വർണ്ണാഭരണങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ വിക്ടോറിയ ഗ്രേസി ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി കാർമ്മൽ മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യയും മൈനർ സന്താനങ്ങളും മാത്രമായുള്ളു എന്ന് ബോദ്ധ്യമായിരിക്കുന്നതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിൽ ആയതിനാലും ടി സ്വർണ്ണാഭരണങ്ങൾ തിരിച്ചു വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി വിക്ടോറിയ ഗ്രേസി മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ രപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി2-17840/83. 1983 ഡിസംബർ 14.

കരുനാഗപ്പള്ളി താലൂക്കിൽ പെരുനാട് വില്ലേജിൽ വലിയകുളങ്ങര മുറിയിൽ പുത്തൻ മഠത്തിൽ പുരുഷോത്തമൻ നമ്പൂതിരി കായംകുളം ഗവൺമെന്റ് ഹൈസ്കൂളിൽ അദ്ധ്യാപകനായിരിക്കെ മരണമടഞ്ഞയിനത്തിൽ ആശ്രിതർക്ക് ജോലി ലഭിക്കുന്നതിനുള്ള അവകാശവും മററാനുകൂല്യങ്ങളും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ മകൾ ടി വീട്ടിൽ മല്ലിക ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി പുരുഷോത്തമൻ നമ്പൂതിരി മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യയും അവരുടെ സന്താനങ്ങളായ അംബിക, മല്ലിക, ഹരി എന്നിവരും മാത്രമേയുള്ളു എന്ന് ബോദ്ധ്യമായിരിക്കുന്നതിനാലും അവകാശികളിൽ അംബിക വിവാഹിതയായി വേറെ താമസമായതിനാലും മൈനറായ ഹരി മാതാവിന്റെ സംരക്ഷണയിൽ ആയതിനാലും, മാതാവ് അവരുടെ അവകാശം മല്ലികയ്ക്കു വേണ്ടി ഒഴിഞ്ഞുകൊടുത്തിട്ടുള്ളതിനാലും ടി, തൊഴിലാനുകൂല്യം വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി മല്ലിക മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

സി2-20586/83. 1983 ഡിസംബർ 14.

കരുനാഗപ്പള്ളി താലൂക്കിൽ പന്മന വില്ലേജിൽ മനയിൽ മുറിയിൽ പരിപ്പേലിൽ വീട്ടിൽ ശ്രീ. എൻ. ഗോപാലകൃഷ്ണപിള്ള, തൃക്കടവൂർ പഞ്ചായത്താഫീസിൽ ജോലിയിലിരിക്കവെ മരിച്ചുപോയയിനത്തിൽ സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള കുടിശ്ശികകൾ കുടുംബ പെൻഷൻ തുടങ്ങിയ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ ജി. രാധമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകശ വിചാരണ നടത്തിയതിൽ ടി ഗോപാലകൃഷ്ണപിള്ള മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ മാതാവായ ലക്ഷ്മിക്കുട്ടിയമ്മ ഭാര്യയായ രാധമ്മ, സന്താനങ്ങളായ കൃഷ്ണ കുമാർ (22) ഗോപകുമാർ (17) ഗീത (13) ഗിരിജ (11) എന്നിവർ മാത്രമേയുള്ളു എന്ന് ബോദ്ധ്യമായിരിക്കുന്നതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിലായതിനാലും മേജർ സന്താനങ്ങൾ ആനുകൂല്യങ്ങൾ മാതാവ് വാങ്ങുന്നതിന് സമ്മതിച്ചിട്ടുള്ളതിനാലും ടി ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി ജി. രാധമ്മ മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കററ് നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാകണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
കരുനാഗപ്പള്ളി. തഹശീൽദാർ.

---

# PATHANAMTHITTA DISTRICT

അടൂർ റവന്യൂ ഡിവിഷണൽ ആഫീസിൽനിന്നും പരസ്യപ്പെടുത്തുന്നതെന്തെന്നാൽ

നമ്പർ സി2-8493/83. 1983 നവംബർ 30.

ഉടമസ്ഥരാരെന്നറിയായ്കയാൽ അടൂർ പോലീസ് സ്റ്റേഷനിൽനിന്നും ഈ കോടതിയിൽ ഹാജരാക്കിയിട്ടുള്ള, ബട്ടുഭാഗം തടികൊണ്ട് നിർമ്മിച്ചതും ബട്ടു പ്ലേററ് പിച്ചളകൊണ്ടുണ്ടാക്കി ഫിററു ചെയ്തിട്ടുള്ളതും ബാരൽ ഇരുമ്പുകൊണ്ടുണ്ടാക്കിയതും ബട്ടും ബാരലും ഉൾപ്പെടെ 120 സെ. മീററർ നീളവും ബട്ടിന്റെ അടിഭാഗത്തിന് 12 സെ. മീററർ വീതിയും ബാരലിന്റെ മദ്ധ്യഭാഗത്തിന് 8 സെ. മീററർ വ്യാസവും ഉള്ളതുമായ ഒരു പഴയ നാടൻ തോക്കിന് ശരിയായ ഉടമസ്ഥരോ അവകാശികളോ ഉള്ളപക്ഷം, ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന തിയതി മുതൽ മൂന്നു മാസത്തിനകം ഈ കോടതിയിൽ നേരിട്ടു ഹാജരായി രേഖാമൂലം തെളിയിച്ചു ടി തോക്ക് കൈപ്പററിക്കൊള്ളേണ്ടതാണ്. നിശ്ചിത സമയത്തിനകം അവകാശങ്ങൾ തെളിയിക്കപ്പെടാതെയിരുന്നാൽ ഇതിൻമേൽ ആർക്കുംതന്നെ യാതൊരു അവകാശങ്ങളും ആക്ഷേപങ്ങളും ഇല്ലെന്നുള്ള നിഗമനത്തിൽ ടി തോക്ക് സർക്കാരിലേക്ക് മുതൽകൂട്ടുന്നതായിരിക്കും. സമയപരിധി കഴിഞ്ഞുകിട്ടുന്ന യാതൊരവകാശങ്ങളും പരിഗണിക്കപ്പെടുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
അടൂർ. റവന്യൂ ഡിവിഷണൽ ആഫീസർ.

## ALLEPPEY DISTRICT

### NOTIFICATION

The average market price of commodities prevailing in the Taluk Headquarters of Alleppey District under section 43 of K. L. R. Act for the quarter ended 30-6-1983.

No. C3-77/83/Pdl. *9th December* 1983.

| Sl. No. | Taluks | Paddy per quintal Rs. | Unhusked Coconut per 100 Rs. | Tapioca per quintal Rs. | Cashew-nut per quintal Rs. | Pepper per quintal Rs. | Arecanut per 100 Rs. | Sugar-cane per quintal Rs. | Ground-nut per quintal Rs. | Remarks |
|---|---|---|---|---|---|---|---|---|---|---|
| 1 | Sherthallai | 300.00 | 150.00 | .. | .. | 1395.00 | 12.00 | .. | .. | .. |
| 2 | Ambalapuzha | 300.00 | 180.00 | 100.00 | .. | 1390.00 | 8.00 | . | .. | .. |
| 3 | Kuttanad | 250.00 | 185.00 | .. | .. | .. | 12.00 | .. | .. | .. |
| 4 | Karthigappally | 241.00 | 199.00 | 103.50 | 690.00 | 1300.00 | 12.00 | .. | 535.00 | .. |
| 5 | Mavelikkara | 300.00 | 150.00 | 100.00 | .. | 1600.00 | 10.00 | .. | 600.00 | .. |
| 6 | Chengannur | 280.00 | 180.00 | 90.00 | .. | .. | 9.00 | .. | .. | |

Collectorate,
Alleppey.

(Sd.)
For *District Collector*.

ആലപ്പുഴ എക്സൈസ് ഡിവിഷനാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്ന പുനർലേല നോട്ടീസ്.

നമ്പർ എ1-3599/83. 1983 ഡിസംബർ 21.

കുട്ടനാടു റേഞ്ചിലെ 4, 7, 15, 17, 18, 19, 20, 30 എന്നീ കള്ളുഷാപ്പുകൾ 1983-84 വർഷത്തേക്ക് ലേലത്തിൽ കൊണ്ട് സെക്യൂരിററി കെട്ടി ഉടമ്പടി എഴുതി ഏറെറടുത്ത് സ്ഥാപിച്ചു നടത്തിവരുന്ന കുട്ടനാടു താലൂക്കിൽ വെളിയനാട് വില്ലേജിൽ കിടങ്ങറ മുറിയിൽ വൃന്ദാവനം വീട്ടിൽ ചിന്നമ്മ അംബുജാക്ഷി (കെ. കെ. കൃഷ്ണൻ ഭാര്യ) ടി ഷാപ്പുകളുടെ പ്രതിമാസ തവണകൾ കുടിശിക വരുത്തിയതിനാൽ ലൈസൻസ് റദ്ദാക്കി ടി ഷാപ്പുകളുടെ പുനർലേലം ടി ചിന്നമ്മ അംബുജാക്ഷിയുടെ നഷ്ടോത്തരവാദിത്വത്തിൻമേൽ 1974-ലെ കേരള അബ്കാരി ഷാപ്പ് ലേലവില്പന ചട്ടങ്ങൾക്കും മററു നിബന്ധനകൾക്കും വിധേയമായി ദക്ഷിണമേഖലാ ഡപ്യൂട്ടി എക്സൈസ് കമ്മീഷണർ 1984 ജനുവരി 13-ാം തിയതി പകൽ 11 മണിക്ക് ആലപ്പുഴ എക്സൈസ് ഡിവിഷനാഫീസിൽ വച്ച് നടത്തുന്നതാണെന്ന് ഇതിനാൽ പരസ്യപ്പെടുത്തിക്കൊള്ളുന്നു.

(ഒപ്പ്)
അസി. എക്സൈസ് കമ്മീഷണർ.

ആലപ്പുഴ.

## Karthigappally Taluk

പരസ്യം

(1)

നമ്പർ H. S. C. 49/83. 1983 നവംബർ 30.

കാർത്തികപ്പള്ളി താലൂക്കിൽ കണ്ടല്ലൂർ വില്ലേജിൽ പുതിയവിള മുറിയിൽ കല്ലേലി കിഴക്കതിൽ കെ. പി. ജനാർദ്ദനൻ പിള്ള തന്റെ മാതാവ് ടിയിൽ കെ. ഗൗരി അമ്മ 28-7-1983-ൽ മരിച്ചുപോയി എന്നും പരേതയ്ക്ക് പെൻഷൻ കുടിശ്ശികയിനത്തിൽ 300 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ കണ്ടല്ലൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. ഗൗരിയമ്മ 28-7-1983-ൽ മരിച്ചുപോയി എന്നും അവകാശികളായി മക്കൾ കെ. പി. ജനാർദ്ദനൻ പിള്ള, കെ. പി. പത്മനാഭപിള്ള എന്നീ രണ്ടുപേർ മാത്രമേയുള്ളു എന്നും കെ. പത്മനാഭപിള്ളയുടെ അവകാശം രേഖാമൂലം ഒഴിഞ്ഞ് കെ. പി. ജനാർദ്ദനൻ പിള്ളയ്ക്ക് കൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതയ്ക്ക് മുകളിൽ പറഞ്ഞ പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശി മകൻ കെ. പി. ജനാർദ്ദനൻ പിള്ള മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ബോധിപ്പിക്കുന്നതിനുവേണ്ടി ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ H. S. C. 64/83. 1983 നവംബർ 30.

കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ കാപ്പിൽ മേക്കുംമുറിയിൽ ചക്കാലിയിൽ വീട്ടിൽ പി. പൊന്നമ്മ തന്റെ ഭർത്താവ് ടിയിൽ വി. ഗോപാലപിള്ള 6-3-1982-ൽ മരിച്ചുപോയി എന്നും പരേതന് സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മാവേലിക്കര ബ്രാഞ്ചിൽ 14754-ാം നമ്പർ അക്കൗണ്ടിൽ നിക്ഷേപിച്ചിട്ടുള്ള 632 രൂപ 70 പൈസ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ കായംകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. ഗോപാലപിള്ള 6-3-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ പി. പൊന്നമ്മ മക്കൾ അപ്പുക്കുട്ടൻപിള്ള, ശ്രീധരൻ പിള്ള, സരസ്വതിയമ്മ, ശങ്കരപിള്ള, ശശിധരൻ പിള്ള എന്നീ ആറുപേർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ നിക്ഷേപത്തുക വാങ്ങുന്നതിന് അവകാശികൾ ഭാര്യ പി. പൊന്നമ്മ മക്കൾ അപ്പുക്കുട്ടൻപിള്ള, ശ്രീധരൻ പിള്ള, സരസ്വതിയമ്മ, ശങ്കരപിള്ള, ശശിധരൻപിള്ള എന്നീ ആറുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ H.S.C. 65/83. 1983 നവംബർ 30.

കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ ചേരാവള്ളി മുറിയിൽ കല്ലേലി കിഴക്കതിൽ വി. ചന്ദ്രൻപിള്ള തന്റെ ഭാര്യ ശങ്കരിയമ്മ 18-6-1982-ൽ മരിച്ചുപോയി എന്നും പരേത സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കായംകുളം ശാഖയിൽ ബി. 9237-ാം നമ്പരിൽ നിക്ഷേപിച്ചിട്ടുള്ള 526 രൂപ 15 പൈസ തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ചിട്ടുള്ള അപേക്ഷ

കായംകുളം വില്ലേജ് ആഫീസർ മുഖേന അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാരി 18-6-1982-ൽ മരിച്ചു പോയി എന്നും അവകാശികളായി ഭർത്താവ് വി. ചന്ദ്രൻപിള്ള മക്കൾ രോഹിണിയമ്മ മൈനർ സുജാത മാതാവ് പാർവ്വതിയമ്മ എന്നി നാലുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണ വശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
കാർത്തികപ്പള്ളി. തഹശീൽദാർ.

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്

സി3-10636/83. 1983 ഒക്ടോബർ 29.

അമ്പലപ്പുഴ താലൂക്കിൽ, ആലപ്പുഴ കിഴക്ക് വില്ലേജിൽ, തിരുമല വാർഡിൽ ലക്ഷ്മി ഭവനത്തിൽ ശ്രീമതി എ. കെ. പൊന്നമ്മ തന്റെ ഭർത്താവായ ആർ. ശ്രീധരൻ പിള്ള ആലപ്പുഴ പുഞ്ച സ്പെഷ്യൽ ഓഫീസിൽ വില്ലേജ് ഓഫീസറായി ജോലി നോക്കി വരവെ 29-3-1983-ൽ മരിച്ചുപോയി എന്നും പരേതന് സർക്കാരിൽനിന്നും ലഭിക്കേണ്ട ആനുകൂല്യങ്ങൾ കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ കിഴക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ ആർ. ശ്രീധരൻപിള്ള 29-3-1983-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ് |
|---|---|---|---|
| 1 | എ. കെ. പൊന്നമ്മ | ഭാര്യ | |
| 2 | വൽസലാകുമാരി | മകൾ | 26 |
| 3 | പുഷ്കലാകുമാരി | മകൾ | 24 |
| 4 | മധുസൂദനൻ പിള്ള | മകൻ | 23 |
| 5 | രമാദേവി | മകൾ | 22 |
| 6 | മുരളീധരൻ പിള്ള | മകൻ | 20 |
| 7 | അനിൽകുമാർ | മകൻ | 17 |
| 8 | ജയകുമാർ | മകൻ | 8 |

പരേതനായ ശ്രീ. ആർ. ശ്രീധരൻ പിള്ളയ്ക്ക് സർക്കാരിൽനിന്നും ലഭിക്കേണ്ട ആനുകൂല്യങ്ങൾ കൈപ്പററുന്നതിനുള്ള അനന്തരാവകാശികൾ 1 മുതൽ 8 വരെയുള്ള പേരുകാരാണെന്നു കാണിച്ചു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്.

അവധികഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
അമ്പലപ്പുഴ. തഹശീൽദാർ.

## Kuttanad Taluk

കുട്ടനാട് താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

A2-6444/83 1983 നവംബർ 18.

കൈനകരി വില്ലേജിൽ കുട്ടമംഗലം മുറിയിൽ കൊച്ചുകുടിലിൽ വർക്കി തൊമ്മി 19-1-1980-ൽ മരിച്ചു പോയിട്ടുള്ളതും ടിയാന് ആലപ്പുഴ ഡയാറാസു മിൽ കമ്പനിയിൽ നിന്നും ഗ്രാററുവിററി ഇനത്തിൽ കിട്ടുവാനുള്ള 2,174 രൂപ 07 പൈസ വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കററു നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി തൊമ്മി മറിയം ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ കൈനകരി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതനു താഴെ പറയുന്ന അവകാശികൾ മാത്രമുള്ളതായി കാണുന്നു.

| | | |
|---|---|---|
| 1 | തൊമ്മി മറിയം | ഭാര്യ |
| 2 | ഏലി പൗലോസ് | മകൾ |
| 3 | മറിയം ചാക്കോ | ,, |
| 4 | റോസമ്മ ഫിലിപ്പ് | ,, |

മേൽ അവകാശികളിൽ രണ്ടു മുതൽ നാലുവരെ പേരുകാർ തങ്ങളുടെ അവകാശം ഒന്നാം പേരുകാരിക്കു വിട്ടൊഴിഞ്ഞു രേഖാമൂലം സമ്മതിച്ചിട്ടുണ്ട്.

ആകയാൽ കൈനകരി വില്ലേജിൽ കുട്ടമംഗലം മുറിയിൽ കൊച്ചുകുടിലിൽ പരേതനായ വർക്കി തൊമ്മിക്ക് ആലപ്പുഴ ഡയാറാസ് മിൽ കമ്പനിയിൽ നിന്നും ഗ്രാററുവിററി ഇനത്തിൽ കിട്ടുവാനുള്ള 2,174 രൂപ 07 പൈസ തിരികെ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയിൽ പരേതന്റെ ഭാര്യ തൊമ്മി മറിയം ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ടു ബോധിപ്പിക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

A2-5320/83. 1983 നവംബർ 22.

കാവാലം വില്ലേജിൽ കാവാലം വടക്കുംഭാഗത്തു മണ്ടേിത്തറയിൽ ശ്രീമതി ററി. കെ. ദേവകിക്കുട്ടി 29-3-1983-ൽ വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറിൽ ജോലിയിൽ ഇരിക്കെ മരിച്ചുപോയിട്ടുള്ളതും ടിയാൾക്ക് പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 2,000 രൂപ തിരികെ വാങ്ങുന്നതിനും ഒരു അവകാശ സർട്ടിഫിക്കററു നൽകണമെന്നു കാണിച്ചു ടിയാളുടെ മകൻ എം. കെ. പുരുഷോത്തമൻ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ കാവാലം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതയ്ക്ക് താഴെ പറയുന്ന അവകാശികൾ മാത്രമുള്ളതായി കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ജി. സുശില | മകൾ | 39 |
| 2 | ഡി. ഗിരിജ | ,, | 31 |
| 3 | ഡി. പ്രസന്നകുമാരി | ,, | 26 |
| 4 | എം. കെ. മുരളീധരൻ | മകൻ | 22 |
| 5 | എം. കെ. പുരുഷോത്തമൻ | ,, | 36 |

മേൽ അവകാശികൾ 1 മുതൽ 4 വരെ അവകാശികൾ തങ്ങളുടെ അവകാശം 5-ാം പേരുകാരനായ അപേക്ഷകന് വിട്ടൊഴിഞ്ഞു രേഖാമൂലം സമ്മതിച്ചിട്ടുണ്ട്. പരേതയുടെ ഭർത്താവ് ജീവിച്ചിരിപ്പില്ല.

ആകയാൽ കാവാലം വില്ലേജിൽ കാവാലം വടക്കുംഭാഗത്തു മണ്ടേിത്തറയിൽ പരേതയായ ശ്രീമതി ററി. കെ. ദേവകിക്കുട്ടിക്ക് വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറിൽനിന്നും പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 2,500 രൂപയിൽ താഴെയുള്ള തുക തിരികെ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയിൽ പരേതയുടെ മകൻ എം. കെ. പുരുഷോത്തമൻ ആണെന്നു കാണിച്ചു ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ടു ബോധിപ്പിക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, എം. ജി. ബാബുജി,
കുട്ടനാട്. തഹശീൽദാർ.

## KOTTAYAM DISTRICT

കോട്ടയം കളക്ടറുടെ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

എൽ. സി. 44/82/ബി6, 1983 ഡിസംബർ 22.

കോട്ടയം ഡിസ്ട്രിക്ടിൽ മീനച്ചിൽ താലൂക്കിൽ മേലുകാവ് വില്ലേജിൽ സർവ്വെ 914/1-ൽപ്പെട്ട തരിശിൽ നിന്നിരുന്നതും എൽ. എ. 205/76,206/76,207/76 നമ്പർ പ്രകാരം പതിച്ചുകൊടുത്ത സ്ഥലത്ത് സർക്കാരിന് വേണ്ടി റിസർവ് ചെയ്തിരുന്നതുമായ തടികൾ അനധികൃതമായി വെട്ടിയതും കണ്ടുപിടിച്ച് സർക്കാർ ദാധീനതയിൽ എടുത്തതും താഴെ പറയുന്ന അളവുകളോടുകൂടിയതും ആയ തടികൾ 1984 ഫെബ്രുവരി 7-ാം തീയതി ഉച്ചയ്ക്കുശേഷം 4 മണിക്ക് പരസ്യമായി മേലുകാവ് വില്ലേജ് ആഫീസിൽവച്ച് ലേലം ചെയ്തുവില്ക്കുന്നതാണ്. ലേലത്തിൽ പേരണമെന്നുള്ളവർ 2,500 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും സ്ഥലത്തും സമയത്തും ഹാജരായി ലേലത്തിൽ സംബന്ധിക്കേണ്ടുന്നതുമാണ്. ഏററവും കൂടുതൽ തുക ലേലം കൊള്ളുന്ന കക്ഷിയുടെ പേരിൽ ലേലം ഉറപ്പിക്കുന്നതും നിരതദ്രവ്യം കഴിച്ചുള്ള തുക അപ്പോൾതന്നെ അടക്കേണ്ടതുമാണ്. ലേലം ഉറപ്പിക്കുന്ന മുറയ്ക്ക് ലേലം കൊണ്ട കക്ഷി തന്റെ സ്വന്തം ചിലവിൽ തടികൾ സ്ഥലത്തുനിന്നും നീക്കം ചെയ്തുകൊള്ളണം. സർക്കാർ ലേലത്തിനുള്ള എല്ലാ നിബന്ധനകളും ഈ ലേലത്തിനും ബാധകമാണ്.

തടിവിവരം

| ഇനം | നീളം | വണ്ണം |
|---|---|---|
| തേക്ക് | 15' | 44" |
| ,, | 30' | 30" |
| ,, | 46' | 60" |
| ,, | 43' | 31" |
| ,, | 46' | 33" |
| ,, | 29' | 30" |
| ,, | 27' | 19" |
| ,, | 18' | 48" |
| ,, | 20' | 24" |
| ,, | 20' | 28" |
| ,, | 47' | 36" |
| ,, | 35' | 24" |
| ,, | 35' | 26" |
| ,, | 30' | 35" |
| ,, | 41' | 40" |
| ,, | 35' | 27" |
| ,, | 35' | 27" |
| ,, | 25' | 35" |
| ,, | 17' | 30" |
| ,, | 32' | 32" |
| ,, | 25' | 28" |
| ,, | 36' | 36" |
| ,, | 22' | 25" |
| ,, | 27' | 29" |
| ,, | 25' | 39" |
| ,, | 41' | 40" |
| ,, | 15' | 20" |
| ,, | 30' | 24" |
| ,, | 15' | 20" |
| ,, | 10' | 20" |
| ,, | 15' | 25" |
| ,, | 32' | 35" |
| ,, | 20' | 20" |
| ,, | 27' | 35" |
| ,, | 25' | 26" |
| ,, | 24' | 31" |
| ,, | 18' | 26" |
| ,, | 15' | 20" |
| ,, | 25' | 25" |
| ഇരുപ്പൂൾ | 15' | 40" |
| ,, | | |

| ഇനം | തടിവിവരം നീളം | വണ്ണം |
|---|---|---|
| പുന്ന | 20' | 35" |
| ആഞ്ഞിലി | 39' | 53" |
| തേക്ക് | 26' | 24" |
| ,, | 22' | 45" |
| ,, | 20' | 48" |
| ,, | 20' | 48" |
| ,, | 23' | 45" |
| ,, | 24' | 67" |
| മരുത് | 35' | 50" |
| ,, | 35' | 40" |
| ,, | 20' | 40" |
| ,, | 25' | 35" |
| ,, | 25' | 35" |
| ,, | 20' | 30" |
| ,, | 15' | 20" |
| ,, | 20' | 30" |
| ,, | 20' | 40" |
| ,, | 15 | 40" |
| ,, | 25' | 30" |
| ,, | 15' | 30" |
| വേങ്ങ | 30' | 34" |
| ,, | 14' | 60" |
| ,, | 20' | 40" |
| ,, | 25' | 35" |
| ,, | 15' | 35" |
| ,, | 46' | 51" |
| ,, | 25' | 30" |

(ഒപ്പ്)
ജില്ലാകളക്ടർ.

കളക്ടറാഫീസ്,
കോട്ടയം.

കോട്ടയം എക്സൈസ് ഡിവിഷൻ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ കെ5-6200/83, 1983 ഡിസംബർ 23.

കോട്ടയം ഡിവിഷനിൽ കടുത്തുരുത്തി റേഞ്ചിൽപെട്ട 41-ാം നമ്പർ കള്ളുഷാപ്പ് 1983-84 കുത്തക വർഷത്തേയ്ക്ക് ലേലം വിളികേട്ട് ഏറെറടുത്ത് നടത്തിവരുന്ന വൈക്കം താലൂക്കിൽ കടുത്തുരുത്തി വില്ലേജിൽ, വെള്ളാശ്ശേരി കരയിൽ, ആരിശ്ശേരിൽ വീട്ടിൽ പത്മനാഭൻ മകൻ രമേശൻ ടി കള്ളുഷാപ്പിന്റെ തവണ 1983 ജൂൺ മാസം മുതൽ അടയ്ക്കാതെ മുടക്കം വരുത്തിയിരിക്കുന്നതിനാൽ ടി കള്ളുഷാപ്പ് 1984 ജനുവരി മാസം 20-ാം തീയതി പകൽ 11 മണിക്ക് കോട്ടയം എക്സൈസ് ഡിവിഷൻ ആഫീസിൽവെച്ച് കുടിശ്ശികക്കാരന്റെ യോഗ്യായോഗ്യത്തിൻമേൽ പരസ്യമായി പുനർ ലേലം ചെയ്യുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യം ചെയ്തു കൊള്ളുന്നു.

(2)

No. K5-6071/83. 1983 ഡിസംബർ 23.

കോട്ടയം ഡിവിഷനിൽ കുറവിലങ്ങാട് റേഞ്ചിൽപ്പെട്ട 14, 32 എന്നീ നമ്പർ കള്ളുഷാപ്പുകൾ 1983-84 കുത്തകവർഷത്തേയ്ക്ക് ലേലംവിളി കേട്ട് ഏറെറടുത്ത് നടത്തിവരുന്ന വൈക്കം താലൂക്കിൽ മാഞ്ഞൂർ വില്ലേജിൽ, മേമുറി കരയിൽ, തലോടിൽ വീട്ടിൽ വർഗ്ഗീസ് സേവ്യർ, ടി കള്ളുഷാപ്പിന്റെ തവണ 1983 ജൂൺ മാസം മുതൽ അടയ്ക്കാതെ മുടക്കം വരുത്തിയിരിക്കുന്നതിനാൽ ടി കള്ളുഷാപ്പ് 1984 ജനുവരി മാസം 20-ാം തീയതി പകൽ 11 മണിക്ക് കോട്ടയം എക്സൈസ് ഡിവിഷൻ ആഫീസിൽവെച്ച് കുടിശ്ശികക്കാരന്റെ യോഗ്യായോഗ്യത്തിൻമേൽ പരസ്യമായി പുനർ ലേലം ചെയ്യുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യം ചെയ്തുകൊള്ളുന്നു.

എക്സൈസ്,
ഡിവിഷണൽ ആഫീസ്,
കോട്ടയം.

പി. ഐ. തോമസ്,
അസി: എക്സൈസ്,
കമ്മീഷണർ.

## Vaikom Taluk

വൈക്കം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം.

No. C2-10177/83. 1983 ഡിസംബർ 2.

വൈക്കം താലൂക്ക് വെച്ചൂർ വില്ലേജ് ഇടയാഴം കരയിൽ ചോഴിയപ്പുറത്ത് സി. കെ. മാധവപ്പണിക്കർ 20-11-1983-ൽ മരണമടഞ്ഞു എന്നും, പരേതൻ നടത്തി വന്നിരുന്ന A. R. D. 162-ാം നമ്പർ റേഷൻ റീട്ടെയിൽ ഷാപ്പ് തുടർന്ന് നടത്തുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് പരേതന്റെ രണ്ടാം ഭാര്യയായ ചോഴിയപ്പുറത്തുനിന്നും കടമ്പനാട്ട് താമസിക്കുന്ന ശ്രീമതി മൈമിയമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ വെച്ചൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ പരേതന്റെ അനന്തിരവകാശികളായി പരേതന്റെ ആദ്യഭാര്യയിലെ മക്കളായ നിർമ്മല, വിശ്വംഭരൻ, കുമാരപ്പണിക്കർ എന്നിവരും രണ്ടാം ഭാര്യ മൈമിയമ്മയും, ഇവരുടെ മക്കളായ പ്രകാശ്, വിജയൻ, സലീം, സഞ്ജീവൻ, സതീശൻ, സുശീലൻ, ഇന്ദിര, ലേഖ എന്നിവരും ഉണ്ടെന്ന് കണ്ടിരിക്കുന്നതിനാൽ മേൽവിവരിച്ച റേഷൻ റീട്ടെയിൽ ഷാപ്പ് തുടർന്ന് നടത്തുന്നതിനുള്ള അവകാശികൾ ആദ്യഭാര്യയിലെ മക്കളായ നിർമ്മല, വിശ്വംഭരൻ, കുമാരപ്പണിക്കർ എന്നിവരും രണ്ടാംഭാര്യ മൈമിയമ്മയും ഇവരുടെ മക്കളായ പ്രകാശ്, വിജയൻ, സലീം, സഞ്ജീവൻ, സതീശൻ, സുശീലൻ, ഇന്ദിര, ലേഖ എന്നിവരും മാത്രമാണെന്ന് കാണിക്കുന്നതായ ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ, തപാൽ മാർഗ്ഗമോ മററു രീതിയിലോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
വൈക്കം. തഹശിൽദാർ.

## ERNAKULAM DISTRICT

പരസ്യം

C23-4808/83. 1983 ഡിസംബർ 22.

1983-84 കൃത്തകവർഷത്തേയ്ക്ക് മൂവാററുപുഴ റേഞ്ചിൽ പെട്ട 24-ാം നമ്പർ കള്ളുഷാപ്പ് 92,100 രൂപക്ക് ലേലത്തിൽ വിളിച്ച് നടത്തി വന്നിരുന്ന മൂവാററുപുഴ താലൂക്കിൽ, വെള്ളൂർക്കുന്നം വില്ലേജിൽ മേത്തനത്തു വീട്ടിൽ എം. കെ. ദിവാകരൻ തമ്പി, അബ്കാരി ഷാപ്പുകൾ ലേലത്തിൽ വില്ക്കുന്നതിന് 1974-ലെ നിയമത്തിൽ ചാപ്റ്റർ V-ലെ 25-ാം വകുപ്പനുസരിച്ച് ടി ഷാപ്പിന് അടക്കേണ്ടതായ തവണ 1983 ജൂലൈ മാസം മുതൽ അടയ്ക്കാതെ മുടക്കം വരുത്തിയിരിക്കുന്നതിനാൽ ടി ചാപ്റ്ററിലെ 28-ാം വകുപ്പനുസരിച്ച് ടി ഷാപ്പിലെ സ്വതന്ത്ര കള്ളു വില്പനയ്ക്കുള്ള അവകാശം 1984 ജനുവരിമാസം 17-ാം തീയതി പകൽ 11 മണിക്ക് എറണാകുളം അസിസ്റ്റന്റ് എക്സൈസ് കമ്മീഷണറാഫീസിൽവെച്ച് ടി കുടിശ്ശികക്കാരന്റെ നഷ്ടബാദ്ധ്യതയിൻമേൽ മദ്ധ്യമേഖലാ എക്സൈസ് ഡെപ്യൂട്ടി കമ്മീഷണർ പുനർ ലേലം ചെയ്യുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യപ്പെടുത്തി കൊള്ളുന്നു.

(ഒപ്പ്)
എറണാകുളം. എക്സൈസ് ഡെപ്യൂട്ടി കമ്മീഷണർ, മദ്ധ്യമേഖല.

## Alwaye Taluk

ആലുവാ താലൂക്ക് ആഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

ബി6-16906/83 1983 ഡിസംബർ 5.

ആലുവാ താലൂക്ക്, ചൊവ്വര വില്ലേജ് തോപ്പിൽ വീട്ടിൽ ശ്രീമതി സുലേഖ 27-8-1982-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും ടിയാൾക്കു സ്ഥലം പൊന്നുംവിലയ്ക്കെടുത്ത വകയിൽ കിട്ടുവാനുള്ള 1600.84 രൂപാ കൈപ്പററുന്നതിനു വേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് അനുവദിച്ചു നൽകണമെന്നും ആവശ്യപ്പെട്ടുകൊണ്ടു പരേതയുടെ മകൻ ശ്രീ. അബ്ദുൾ അസീസ് അപേക്ഷ സമർപ്പിച്ചിട്ടുള്ളതാകുന്നു.

ടി അപേക്ഷയെക്കുറിച്ച് ബന്ധപ്പെട്ട വില്ലേജ് ആഫീസർമാർ മുഖേന അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതയുടെ അവകാശികൾ എന്നറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീ. ബീപാത്തു, ചെന്താര, കുട്ടമശേരി ആലുവാ | മാതാവ് | 72 |
| 2 | ശ്രീ. അബ്ദുൾ അസീസ്, തോപ്പിൽ വീട് ചൊവ്വര | മകൻ | 31 |

മേൽ കാണിച്ചിട്ടുള്ളവരെ ചേർത്ത് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി മുപ്പതു ദിവസത്തിനകം രേഖാമൂലം നേരിട്ടു ആഫീസിൽ സമർപ്പിക്കേണ്ടതാണ്. തപാൽ മുഖേനയോ നിശ്ചിത സമയത്തിനുശേഷമോ ലഭിക്കുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ല.

(2)

ബി6-15301/83. 1983 ഡിസംബർ 5.

ആലുവാ താലൂക്ക് ആലുവാവില്ലേജ് ആലുവാ കരയിൽ തൈപറമ്പിൽ വീട്ടിൽ ശ്രീ. ജോസഫ് എന്ന വ്യക്തി ഇലക്ട്രിസിററി ബോർഡിൽ നിന്നും പെൻഷൻ പററി ജീവിച്ചു വരവെ 20-6-1983-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും ടിയാന് പെൻഷൻ കുടിശ്ശികയിനത്തിൽ 400 രൂപായോളം കിട്ടുവാനുള്ളത് കൈപ്പററുന്നതിനു വേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് അനുവദിച്ചു നൽകണമെന്നും ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ ശ്രീമതി ഏല്യാമ്മ ഒരു അപേക്ഷ സമർപ്പിച്ചിട്ടുള്ളതാകുന്നു.

ടി അപേക്ഷയെ കുറിച്ച് ബന്ധപ്പെട്ട വില്ലേജ് ആഫീസർ മുഖേന അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അവകാശികൾ എന്നറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ഏല്യാമ്മ | ഭാര്യ | 53 |
| 2 | ശ്രീ. തൊമ്മി | മകൻ | 32 |
| 3 | ശ്രീമതി ലില്ലി | മകൾ | 30 |
| 4 | ശ്രീ. വർഗീസ് | മകൻ | 26 |
| 5 | ശ്രീ. ജോൺ | ,, | 24 |
| 6 | ശ്രീമതി ജെസ്സി | മകൾ | 22 |
| 7 | ശ്രീമതി മേരി | ,, | 20 |
| 8 | ശ്രീമതി റീത്താമ്മ | ,, | 15 |
| 9 | ശ്രീ. ഷാജി | മകൻ | 12 |

മേൽകാണിച്ചിട്ടുള്ളവരെ ചേർത്ത് അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിനു ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി മുപ്പതു ദിവസത്തിനകം രേഖാമൂലം നേരിട്ടു ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മുഖേനയോ നിശ്ചിത സമയത്തിനുശേഷമോ ലഭിക്കുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ല.

(3)

ബി6-19115/83. 1983 ഡിസംബർ 5.

ആലുവാ താലൂക്ക് ആലുവാ വില്ലേജ് ചൂർണ്ണിക്കരയിൽ ചെറാട്ടു വീട്ടിൽ താമസിച്ചിരുന്ന ശ്രീ. സുധാകരൻ എന്ന വ്യക്തി കെ. എസ്. ആർ. ടി. സി. ബസ്സിലെ കണ്ടക്ടർ ആയി ജോലിനോക്കിവരവെ വാഹന അപകടത്തിൽപ്പെട്ടു 20-10-1983-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും ടിയാനു ശമ്പളകുടിശ്ശികയിനത്തിലും ബോണസ് ഇനത്തിലും കിട്ടുവാനുള്ള 2,500 രൂപാ കൈപ്പററുന്നതിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കററു നൽകണമെന്നും ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ അപേക്ഷ സമർപ്പിച്ചിട്ടുള്ളതാകുന്നു.

ടി അപേക്ഷയെ സംബന്ധിച്ച് ബന്ധപ്പെട്ട വില്ലേജ് ആഫീസർ മുഖേന അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി അമ്മുഅമ്മ | മാതാവ് | 59 |
| 2 | ശ്രീമതി ഇന്ദിര | ഭാര്യ | 29 |
| 3 | മഞ്ജു | മകൾ | 7 |
| 4 | അജ്ജു | ,, | 2 |

മേൽ ചേർത്തവരെ കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിച്ച് മുപ്പതു ദിവസത്തിനകം രേഖാമൂലം നേരിട്ടു ഈ ആഫീസിൽ സമർപ്പിക്കേണ്ടതാണ്. തപാൽ മുഖേനയോ നിശ്ചിത സമയത്തിനുശേഷമോ ലഭിക്കുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ആലുവ.

ജി. വിജയൻ,
തഹശീൽദാർ.

# TRICHUR DISTRICT

## Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

A4-18202/83. 1983 നവംബർ 17.

തൃശ്ശൂർ താലൂക്ക് ഒല്ലൂർ വില്ലേജിൽ കോശ്ശേരി K. ദാമോദരൻ എന്നയാൾ 28-7-1983-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പെൻഷൻ ബാക്കിയും ഏകദേശം 2,000 കയോളം ബാങ്ക് ഡെപ്പോസിററും ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | N. R. ജാനകി | ഭാര്യ | 79 |
| 2 | K. ശങ്കരനാരായണൻ | മകൻ | 57 |
| 3 | K. ഭാസ്കരൻ | ,, | 52 |
| 4 | K. ജയറാം | ,, | 43 |

(2)

A4-5987/83. 1983 നവംബർ 17.

തൃശ്ശൂർ താലൂക്ക് പാറളം വില്ലേജിൽ കുരുതുകുളങ്ങര ആന്റണി എന്നയാൾ 9-1-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പേരിൽ ബാങ്കിലുള്ള 700 ക. കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മത്തിരി | ഭാര്യ | 65 |
| 2 | Mrs. സിസിലി ദേവസ്സി | മകൾ | 41 |
| 3 | K. A. ജോസ് | മകൻ | 37 |
| 4 | Mrs. എൽസി ജോർജ്ജ് | മകൾ | 34 |
| 5 | K. A. പോൾസൺ | മകൻ | 32 |
| 6 | K. A. ജോൺസൺ | ,, | 30 |
| 7 | Mrs. ഓമന വിൽസൺ | മകൾ | 26 |
| 8 | K. A. ഡിക്സൺ | മകൻ | 25 |

(3)

A4-13632/83. 1983 നവംബർ 17.

തൃശ്ശൂർ താലൂക്ക് പള്ളിപ്പുറം വില്ലേജിൽ അറയ്ക്കൽ ഗോവിന്ദൻ കയ്മൾ എന്നയാൾ 11-6-1983-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പെൻഷൻ കുടിശ്ശിക ഫാമിലി പെൻഷൻ എന്നിവ കിട്ടുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഭാർഗ്ഗവി | ഭാര്യ | 60 |
| 2 | കല്യാണിക്കുട്ടി | മകൾ | 32 |
| 3 | രഘുനാഥ് | മകൻ | 31 |
| 4 | മീര | മകൾ | 30 |

(4)

A4-24532/83. 1983 നവംബർ 17.

തൃശ്ശൂർ താലൂക്ക് തൃശ്ശൂർ വില്ലേജിൽ പുതൂർ കുട്ടൻ എന്നയാൾ 16-10-1983-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പെൻഷൻ കുടിശ്ശിക കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | തങ്ക | ഭാര്യ | 40 |
| 2 | ശകുന്ത | മകൻ | 23 |
| 3 | രാമകൃഷ്ണൻ | മകൻ | 15 |

മൈനറായ കുട്ടിയുടെ രക്ഷിതാവ് ശ്രീമതി തങ്ക ആകുന്നു.

(5)

A4-21276/83. 1983 ഡിസംബർ 16.

തൃശ്ശൂർ താലൂക്ക് ആട്ടാട്ട് വില്ലേജിൽ മതിലകത്ത് എം. നാരായണൻ നായർ എന്നയാൾ ആന്ധ്രാ

പ്രദേശിൽ സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡിൽ ജോലി നോക്കിവരവെ 28-2-1980-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ C. P. F. സംഖ്യ കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതിയവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ടു ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എം. നാരായണി അമ്മ | ഭാര്യ | 55 |
| 2 | ശങ്കരൻ നായർ | അച്ഛൻ | 87 |

തൃശ്ശൂർ. (ഒപ്പ്)
തഹശീൽദാർ.

## Talappilly Taluk

തലപ്പിള്ളി താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

A4-16511/83. 1983 ഡിസംബർ 5.

തലപ്പിള്ളി താലൂക്കിൽ മിണാലൂർ വില്ലേജിൽ വടുതല നടുവിൽ മഠത്തിൽ കൃഷ്ണയ്യർ 15-10-1982-ൽ മരിച്ചു. ടിയാന് വടക്കാഞ്ചേരി ലാൻഡ് ട്രൈബ്യൂണലിൽ നിന്നും കിട്ടാനുള്ള 2,500 ക.യോളം കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ തങ്കമ്മാൾ സമർപ്പിച്ച അപേക്ഷ വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | തങ്കമ്മാൾ | ഭാര്യ | 54 |
| 2 | സുബ്രഹ്മണ്യൻ | മകൻ | 34 |
| 3 | നാരായണൻ | ,, | 16 |
| 4 | ഹരിഹരൻ | ,, | 14 |
| 5 | ഇന്ദിര | മകൾ | 21 |
| 6 | ദേവി | ,, | 26 |
| 7 | വിജയം | ,, | 28 |
| 8 | ലളിത | ,, | 22 |
| 9 | രുഗ്മണി | ,, | 25 |

3, 4 നമ്പർകാരുടെ രക്ഷിതാവ് ഒന്നാം നമ്പർകാരി ആകുന്നു.

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
തലപ്പിള്ളി. തഹശീൽദാർ.

# PALGHAT DISTRICT

## Palghat Taluk

പരസ്യം

(1)

സൂചിക B5-4971/83. 1983 നവംബർ 27.

പാലക്കാട് താലൂക്ക് പാലക്കാട്-II വില്ലേജ് "ചിത്രകൂടം" പുത്തൂർ റോഡിൽ താമസിച്ചിരുന്ന P. S. അന്നമ്മാൾ എന്നവർ 20-9-1980-ാം തീയതി മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതയുടെ അനന്തരാവകാശികളെന്നും കാണിച്ച് പരേതയുടെ ഭർത്താവ് ശ്രീ. C. H. സുബ്രഹ്മണ്യയ്യർ ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതയുടെ അനന്തരാവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീ. C. H. സുബ്രഹ്മണ്യയ്യർ | ഭർത്താവ് | 90 |
| 2 | ശ്രീമതി പാർവ്വതി സുബ്രഹ്മണ്യൻ | മകൾ | 63 |
| 3 | ശ്രീമതി മംഗളം രമാമണി | ,, | 60 |
| 4 | ശ്രീ. C. S. ഹരിഹരൻ | മകൻ | 58 |
| 5 | ശ്രീമതി ശങ്കരിമണി | മകൾ | 51 |
| 6 | ,, സാവിത്രീരത്നം | ,, | 49 |
| 7 | ,, വസന്ത കൃഷ്ണമൂർത്തി | ,, | 46 |
| 8 | ,, ലീല ലക്ഷ്മീനാരായണൻ | ,, | 43 |
| 9 | ശ്രീ. ബദരീനാരായണൻ | മകൻ | 41 |
| 10 | ശ്രീമതി ഗംഗാനാരായണൻ | മകൾ | 39 |

മേൽകാണിച്ച പ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപം ഉള്ളപക്ഷം ആയത് അവർ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ട് ഹാജരാക്കേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

സൂചിക B5-16247/83. 1983 നവംബർ 27.

പാലക്കാട് താലൂക്ക് പാലക്കാട്-III വില്ലേജ് 12/90, കുന്നത്തൂർമേട്, കുന്നത്തൂർ അംശത്തിൽ താമസിച്ചിരുന്ന ശ്രീ. രാമൻ, ശ്രീമതി പൊന്നു എന്നിവർ യഥാക്രമം 19-12-1974, 14-12-1982 എന്നീ തീയതികളിൽ മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതരുടെ അനന്തരാവകാശികളെന്നും കാണിച്ച് പരേതരുടെ മകൻ ശ്രീ. R. വിജയൻ ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതരുടെ അനന്തരാവകാശികൾ എന്ന് അറിയുന്നു.

| പേര് | പരേതരുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| ശ്രീ. R. വിജയൻ | മകൻ | 32 |

മേൽകാണിച്ച പ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ളപക്ഷം ആയത് അവർ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ട് ഹാജരാക്കേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

സൂചിക B5-17738/83. 1983 നവംബർ 27.

പാലക്കാട് താലൂക്ക് പാലക്കാട്-I വില്ലേജ് 29/508 വലിയതൊടി വീട്, വടക്കന്തറ അംശത്തിൽ താമസിച്ചി

രുന്ന A. നാരായണൻ നായർ എന്ന ആരം 12-9-1933-ാം തീയതി മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്നും കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി V. കാവേരി അമ്മ ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി V. കാവേരി അമ്മ | ഭാര്യ | 56 |
| 2 | V. ബാലചന്ദ്രൻ | മകൻ | 40 |
| 3 | V. രാധ | മകൾ | 35 |
| 4 | V. ശ്രീദേവി | ,, | 27 |
| 5 | V. ലീലാദേവി | ,, | 22 |

മേൽക്കാണിച്ച പ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ളപക്ഷം ആയത് അവർ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ട് ഹാജരാകേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
പാലക്കാട്. തഹശീൽദാർ.

## Alathoor Taluk

ആലത്തൂർ താലൂക്ക് ആഫീസിൽനിന്നും അവകാശ സർട്ടിഫിക്കററ് നൽകുന്നതു സംബന്ധിച്ച് പൊതുജനങ്ങളുടെ അറിവിലേക്കായി പ്രസിദ്ധീകരിക്കുന്നത്.

(1)

നം. 10610/83/C1. 1983 ഡിസംബർ 12.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് എരിമയൂർ I വില്ലേജ് ചുള്ളിമടയിൽ മരിച്ച ആറുമുഖൻ ഭാര്യ കുഞ്ചി അവകാശസർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീ. ആറുമുഖൻ 3-1-1974-ന് നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേരു വിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുഞ്ചി | ഭാര്യ | 57 |
| 2 | കേശവൻ | മകൻ | 33 |
| 3 | ലക്ഷ്മി | മകൾ | 28 |
| 4 | കല്യാണി | ,, | 25 |
| 5 | മാധവൻ | മകൻ | 21 |

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതന് മററ് അവകാശികൾ ആരുംതന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(2)

നം. 11849/83/C1. 1983 ഡിസംബർ 12.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് കിഴക്കഞ്ചേരി I വില്ലേജ് കുണ്ടുകാട്ടിൽ ചേന്നം കുളത്തുവീട്ടിൽ മരിച്ച ശങ്കരനാരായണൻനായർ ഭാര്യ ദേവകിഅമ്മ അവകാശ സർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീ. ശങ്കരനാരായണൻ നായർ 11-6-1983-ന് നിര്യാതനായെന്നും ടിയാന്റെ അനന്തിരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തിരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും, തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ദേവകിഅമ്മ | ഭാര്യ | 60 |
| 2 | മധുരമീനാക്ഷി | മകൾ | 36 |
| 3 | അരവിന്ദാക്ഷൻ | മകൻ | 34 |
| 4 | ബാലചന്ദ്രൻ | ,, | 33 |
| 5 | ശ്രീകുമാരൻ | ,, | 31 |
| 6 | സുധാകരൻ | ,, | 29 |
| 7 | രവീന്ദ്രൻ | ,, | 26 |
| 8 | ശാന്തകുമാരി | മകൾ | 24 |
| 9 | നളിനകുമാരി | ,, | 22 |

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതന് മററ് അവകാശികൾ ആരുംതന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(3)

നം. 13057/83/C1. 1983 ഡിസംബർ 12.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് മാത്തൂർ II വില്ലേജ് പല്ലഞ്ചാത്തനൂർ വേലായുധൻ എന്ന ഉണ്ണി ഭാര്യ പൊന്നു അവകാശസർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീ. വാസു 8-10-1983-ന് നിര്യാതനായെന്നും ടിയാന്റെ അനന്തിരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തിരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽമാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശിയുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പൊന്നു | അമ്മ | 65 |
| 2 | ലക്ഷ്മി | സഹോദരി (വിവാഹിത) | 46 |
| 3 | അമ്മു | ,, ,, | 44 |
| 4 | ചാമുണ്ണി | സഹോദരൻ (വിവാഹിതൻ) | 35 |
| 5 | ചന്ദ്രൻ | ,, ,, | 32 |

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതന് മററ് അവകാശികൾ ആരുംതന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(4)

നം. 10951/83/C1. 1983 ഡിസംബർ 12.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് പുതിയങ്കം, കുന്നുംപറമ്പ് ഹരിജൻ കോളനിയിൽ ചാമി മകൻ കറുപ്പൻ അവകാശ സർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീമതി വള്ളി 7-4-1983-ന് നിര്യാതയായെന്നും ടിയാളുടെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാളുടെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്ന്

കാണിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതിമുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഇഡുംബൻ | അച്ഛൻ | 50 |
| 2 | വേല | അമ്മ | 40 |
| 3 | കറുപ്പൻ | ഭർത്താവ് | 35 |
| 4 | രാധ | മകൾ | 2 |

4-ാം നമ്പരുകാരി മൈനർ രാധയുടെ രക്ഷിതാവ് 3-ാം നമ്പരുകാരനായ അച്ഛൻ കറുപ്പനാണ്.

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതയ്ക്ക് മററ് അവകാശികൾ ആരുംതന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(5)

നം. Cl.11768/83. 1983 ഡിസംബർ 12.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് കാവശ്ശേരി II വില്ലേജ് തെന്നിലാപുരം ഗ്രാമം മരിച്ച വെങ്കിടാചല അയ്യർ ഭാര്യ ശുപ്പുഅമ്മാൾ അവകാശസർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീ. വെങ്കിടാചലഅയ്യർ 22-3-1980-ന് നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതിമുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശുപ്പുഅമ്മാൾ | ഭാര്യ | 60 |
| 2 | നാരായണൻ | മകൻ | 35 |
| 3 | ജാനകി | മകൾ | 32 |
| 4 | രാജഗോപാലൻ | മകൻ | 30 |
| 5 | മീനാക്ഷി | മകൾ | 28 |
| 6 | മഹാദേവൻ | മകൻ | 24 |

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതന് മററ് അവകാശികൾ ആരുംതന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(6)

നം. Cl-11321/83. 1983 ഡിസംബർ 12.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് മുടപ്പല്ലൂർ വില്ലേജ് തണ്ടലോട് മരിച്ച പഴനിമലയുടെ ഭാര്യ അമ്മുക്കുട്ടി അവകാശ സർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീ. പഴനിമല 8-10-1983-ന് നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതു സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും, തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അമ്മുക്കുട്ടി | ഭാര്യ | 37 |
| 2 | സുരേഷ് | മകൻ | 18 |
| 3 | സുജാത | മകൾ | 15 |
| 4 | സുനില | ,, | 13 |
| 5 | സുമതി | ,, | 11 |

ക്രമനമ്പർ 3 മുതൽ 5 വരെയുള്ള മൈനർമാരുടെ രക്ഷിതാവ് 1-ാം നമ്പർകാരി അമ്മയായ അമ്മുക്കുട്ടിയാണ്.

മേൽപ്രസ്താവിച്ചവർ ഒഴികെ പരേതന് മററ് അവകാശികൾ ആരുംതന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(7)

നം. Cl-8991/83. 1983 ഡിസംബർ 12.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് മുടപ്പല്ലൂർ വില്ലേജ് കോതനത്ത് വീട്ടിൽ മരിച്ച ഭാസ്കരൻ നായർ സഹോദരി കുഞ്ഞുക്കുട്ടി അമ്മ അവകാശ സർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീ. ഭാസ്കരൻ നായർ 23-11-1978-ന് നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും, തപാൽ മാർഗ്ഗമോ നിശ്ചിത അവധികഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| അവകാശിയുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| ജയദേവി അമ്മ | ഭാര്യ | 48 |

മേൽപ്രസ്താവിച്ചവർ ഒഴികെ പരേതന് മററ് അവകാശികൾ ആരുംതന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(8)

നം. Cl-11684/83. 1983 ഡിസംബർ 12.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് എരിമയൂർ II വില്ലേജ് കുനിശ്ശേരി സികിം സ്ട്രീററിൽ മരിച്ച ഗണപതി അയ്യർ മകൻ സുബ്രഹ്മണ്യൻ അവകാശ സർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീ. ഗണപതി അയ്യർ 18-9-1983-ന് നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും, തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| അവകാശിയുടെ പേരു വിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| സുബ്രഹ്മണ്യൻ | മകൻ | 49 |

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതന് മററ് അവകാശികൾ ആരുംതന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

താലൂക്കാഫീസ്,
ആലത്തൂർ.

(ഒപ്പ്)
തഹശീൽദാർ.

## Ottappalam Taluk

പരസ്യം

(1)

നമ്പർ ഡി3-8126/83. 1983 ഡിസംബർ 2.

ഒറ്റപ്പാലം താലൂക്ക് വെള്ളനേഴി വില്ലേജ് തിരുനാരായണപുരം ദേശത്ത് കല്ല നിവാസിൽ താമസം ലെക്കിടി പേരൂർ I വില്ലേജ് തെക്കുമംഗലം ദേശത്ത് കീർത്തിയിൽ ഭാസ്കരൻ നായർ മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങളും മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ ഗീത സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന് കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കു ശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഗീത | ഭാര്യ | 24 |
| 2 | സുനിത | മകൾ | 2 |
| 3 | കീർത്തിയിൽ പാറുകുട്ടി അമ്മ | അമ്മ | 56 |

ക്രമ നമ്പർ 2 മൈനറാകയാൽ രക്ഷിതാവ് 1-ം നമ്പർ ഗീത ആകുന്നു.

(2)

നമ്പർ ഡി3-8655/83. 1983 ഡിസംബർ 2.

ഒറ്റപ്പാലം താലൂക്ക് നാഗലശ്ശേരി വില്ലേജ് തെക്കെവാവനൂർ ദേശത്ത് കരുവീട്ടിൽ താമസം വി. കേശവൻ നായർ മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങളും മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ കാർത്ത്യായിനി അമ്മ സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്നു കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നതു സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കു ശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കരു വീട്ടിൽ കാർത്ത്യായിനി അമ്മ | രണ്ടാം ഭാര്യ | 59 |
| 2 | സരോജിനി അമ്മ | ആദ്യ ഭാര്യയിലെ മകൾ | 50 |
| 3 | കമലാക്ഷി അമ്മ | ,, | 47 |
| 4 | വേലായുധൻ നായർ | ആദ്യ ഭാര്യയിലെ മകൻ | 40 |
| 5 | വിജയം | ആദ്യ ഭാര്യയിലെ മകൾ | 37 |
| 6 | ഉണ്ണികൃഷ്ണൻ | ആദ്യ ഭാര്യയിലെ മകൻ | 35 |
| 7 | കല്യാണിക്കുട്ടി | രണ്ടാം ഭാര്യയിലെ മകൾ | 24 |
| 8 | ശിവരാമൻ | രണ്ടാം ഭാര്യയിലെ മകൻ | 20 |

താലൂക്കാഫീസ്,
ഒറ്റപ്പാലം.

ടി. പി. കേശവനുണ്ണി,
തഹശീൽദാർ.

## MALAPPURAM DISTRICT

### Tirur Taluk

NOTICE

Ref. B5-5464/83. 14th December 1983.

Notice is hereby given to all whom it may concern that Smt. Vellachalil Kadeeja Kutty Umma of Tanur Village, Tirur Taluk Malappuram District has filed an application to this office for the grant of a legal heirship certificate in respect of the legal heirs of late Sri Vellachalil Alavi of Tanur Village Tirur Taluk, Malappuram District expired on 29-10-1982 that it has been reported to this Office, that the persons named in the schedule below are the legal heirs of late Sri Vellachalil Alavi and that it is proposed to issue a legal heirship certificate accordingly to the petitioner, and that objections if any, against the issue of the said legal heirship certificate should be filed in person before the Tahsildar, Tirur within 30 days of the date of publication of this notice in the Kerala Government Gazette. Objections send by post or filed after the stipulated time will not be considered.

SCHEDULE

| Sl. No. | Name of the legal heirs | Relationship to the deceased | Age |
|---|---|---|---|
| 1 | Vellachalil Kadeeja Kutty Umma | Wife | 55 years |
| 2 | ,, Pathu mole | Daughter | 25 ,, |
| 3 | ,, Saina | ,, | 23 ,, |
| 4 | ,, Mariya | ,, | 21 ,, |
| 5 | ,, Subaida | ,, | 19 ,, |
| 6 | ,, Remla | ,, | 14 ,, |
| 7 | ,, Mohamed Kutty | Son | 30 ,, |

Sl. No. 1 is the guardian of minor Sl. No. 6.

Tirur.

(Sd.)
*Tahsildar.*

പരസ്യം

(1)

നം. ബി5-15069/83. 1983 ഡിസംബർ 14.

തിരൂർ താലൂക്ക് തലക്കാട് വില്ലേജിൽ പുതുകയിൽ കാതർകുട്ടി എന്ന ആൾ 17-3-1983-ന് മരിച്ചിരിക്കുന്നു. പരേതന്റെ ഭാര്യാ മക്കൾ അവകാശ സർട്ടിഫിക്കറ്റിനു വേണ്ടി തഹശീൽദാർക്ക് സമർപ്പിച്ച അപേക്ഷ പരിഗണിച്ച് അന്വേഷിച്ചപ്പോൾ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. പ്രസ്തുത സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ഏതെങ്കിലും ആക്ഷേപമുള്ളവർ ഈ പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകളോടെ തഹശീൽദാർ മുമ്പാകെ നേരിട്ടു ഹാജരാകേണ്ടതാണ്. തപാലിലും നിശ്ചിത തീയതികഴിഞ്ഞും ലഭിക്കുന്ന പരാതികൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേരു വിവരം | | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | പുതുകയിൽ മുഹമ്മദ് പുതിയ മാളിയക്കൽ | | മകൻ | 56 |
| 2 | ,, | അലിക്കുട്ടി | ,, | 50 |
| 3 | ,, | ഹംസ | ,, | 46 |

(2)

നം. ബി5-15781/83. 1983 ഡിസംബർ 14.

തിരൂർ താലൂക്ക് താനാളൂർ വില്ലേജിൽ എളമ വീട്ടിൽ ഗണപതി എന്ന ആൾ 23-7-1978-ന് മരിച്ചിരിക്കുന്നു. പരേതന്റെ ഭാര്യാ മക്കൾ അവകാശ

